**മധുരമായ കുട്ടികളെ, ആത്മാഭിമാനിയായി മാറാനുള്ള അഭ്യാസം ചെയ്യൂ എങ്കില്‍ വികാരി ചിന്തകള്‍ ഇല്ലാതായിത്തീരും. ബാബയുടെ ഓര്‍മ്മയുണ്ടായിരിക്കും, ആത്മാവ് സതോപ്രധാനമായിത്തീരുകയും ചെയ്യും.**

ചോദ്യം – മനുഷ്യര്‍ക്ക് ലോകത്തിലെ ഏതൊരു വഴിയെക്കുറിച്ചാണ് ഒന്നുംതന്നെ അറിയാത്തത് ?

ഉത്തരം – ബാബയെ ലഭിക്കാനും ജീവന്മുക്തി പ്രാപ്തമാക്കാനുമുള്ള വഴി ആര്‍ക്കും തന്നെ അറിയില്ല. കേവലം ശാന്തി ശാന്തി എന്ന് പറഞ്ഞുകൊണ്ടിരിക്കും സമ്മേളനങ്ങള്‍ നടത്തിക്കൊണ്ടിരിക്കും വിശ്വത്തില്‍ ശാന്തി എപ്പോള്‍ ഉണ്ടായിരുന്നു എങ്ങനെ എന്നറിയുകയില്ല. നിങ്ങള്‍ക്ക് ചോദിക്കാം നിങ്ങള്‍ വിശ്വത്തില്‍ ശാന്തി കണ്ടിട്ടുണ്ടോ? ശാന്തി എങ്ങനെയിരിക്കും ? വിശ്വത്തില്‍ ശാന്തി ബാബയാണ് സ്ഥാപിച്ചുകൊണ്ടിരിക്കുന്നത്. നിങ്ങളും വന്ന് മനസ്സിലാക്കൂ.

ഓം ശാന്തി. ആത്മീയ അച്ഛന്‍ ആത്മീയ കുട്ടികള്‍ക്ക് മനസ്സിലാക്കിത്തരുകയാണ്. നമ്മള്‍ ആത്മാക്കളാണെന്ന ദൃഷ്ടി ആദ്യം ഉറപ്പാക്കൂ. നമ്മള്‍ നമ്മുടെ സഹോദരങ്ങളെ നോക്കുന്നു. ഞാന്‍ എന്റെ കുട്ടികളെ (ആത്മാക്കളെ) നോക്കുന്നു എന്ന് ബാബ പറയുന്ന പോലെ. ആത്മാവാണ് ഈ ശരീരത്തിലെ കര്‍മ്മേന്ദ്രിയങ്ങളിലൂടെ കേള്‍ക്കുന്നതും സംസാരിക്കുന്നതും. ആത്മാവിന്റെ സിംഹാസനമാണ് ഭൃഗുഡി. ബാബ ആത്മാക്കളെയാണ് കാണുന്നത്. ഈ സഹോദരനും തന്റെ സഹോദരങ്ങളെയാണ് നോക്കിക്കൊണ്ടിരിക്കുന്നത്. നിങ്ങളും സഹോദരന്മാരെ നോക്കിക്കൊണ്ടിരിക്കുന്നു. ആദ്യം ഈ ദൃഷ്ടി ഉറപ്പാക്കൂ. എങ്കില്‍ ക്രിമിനല്‍ ചിന്തകള്‍ ഇല്ലാതായിത്തീരും. ഇത് ശീലമായിത്തീരുകയും ചെയ്യും. ആത്മാവ് കേള്‍ക്കുന്നു ആത്മാവുതന്നെയാണ് സംസാരിക്കുന്നത്. ഈ ദൃഷ്ടി പക്കായാക്കുന്നതിലൂടെ മറ്റെല്ലാ ചിന്തകളും ഇല്ലാതായിത്തീരും. ഇതാണ് നമ്പര്‍ 1 സബ്ജക്റ്റ്. ഇതിലൂടെ ദൈവീക ഗുണങ്ങളും സ്വതവേ ധാരണയാകും. ദേഹാഭിമാനത്തില്‍ വരുന്നതിലൂടെ കര്‍മ്മേന്ദ്രിയങ്ങള്‍ നിയന്ത്രിക്കാന്‍ തുടങ്ങും. ദേഹീ അഭിമാനിയായിരിക്കാനുള്ള പ്രയത്നം ചെയ്യൂ എങ്കില്‍ നിങ്ങളില്‍ ശക്തി നിറയും. സര്‍വ്വശക്തിവാനായ ബാബയുടെ ശക്തിയിലൂടെയാണ് ആത്മാവ് സതോപ്രധാനമായിത്തീരുന്നത്. ബാബ എപ്പോഴും സതോപ്രധാനമാണ്. ആദ്യം ഈ ദൃഷ്ടി പക്കായാക്കൂ അപ്പോള്‍ മനസ്സിലാക്കാം നമ്മള്‍ ആത്മാഭിമാനികളായിയെന്ന്. ആത്മാഭിമാനിയും ദേഹാഭിമാനിയും തമ്മില് രാത്രിയും പകലും പോലെയുള്ള വ്യത്യാസമുണ്ട്. നമ്മള്‍ ആത്മാക്കള്‍ക്ക് ഇപ്പോള്‍ തിരിച്ച് വീട്ടിലേക്ക് പോകണം. ആത്മാഭിമാനിയായിത്തീരുന്നതിലൂടെ നമ്മള്‍ പവിത്രവും സതോപ്രധാനവുമായിത്തീരുന്നു. ഇത് അഭ്യസിക്കുന്നതിലൂടെ വികാരി ചിന്തകള്‍ ഇല്ലാതായിത്തീരും. മനുഷ്യര്‍ പറയുന്നു – ഭൂമിയിലെ നക്ഷത്രങ്ങളെ. വാസ്തവത്തില്‍ നമ്മള്‍ ആത്മാക്കളാണ് നക്ഷത്രങ്ങള്‍, ഈ ശരീരം ലഭിച്ചിരിക്കുകയാണ് കര്‍മ്മം ചെയ്യുന്നതിന്. ഇപ്പോള്‍ നമ്മള്‍ തമോപ്രധാനമായി. വീണ്ടും നമ്മള്‍ക്ക് സതോപ്രധാനമായിത്തീരണം. ബാബക്ക് വരേണ്ടിവരുന്നത് പുരുഷോത്തമസംഗമയുഗത്തിലാണ്. ക്രിസ്തുവിന്റെ ശരീരത്തില്‍ വന്നു എന്ന് ഒരിക്കലും പറയാന്‍ കഴിയില്ല. അവര്‍ വരുന്നത് രജോപ്രധാനമായിരിക്കുമ്പോഴാണ്. ബുദ്ധന്റേയോ ക്രിസ്തുവിന്റേയോ ശരീരത്തില്‍ ഭഗവാന്‍ വരിക എന്നത് അസംഭവ്യമാണ്. ബാബ വരുന്നത് ഒരേയൊരു പ്രാവശ്യമാണ്. വരുന്നതും പഴയ ലോകത്തിലാണ്. പുതിയ ലോകം സ്ഥാപിക്കുന്നതിനുവേണ്ടി. തമോപ്രധാനമായ ലോകത്തെ മാറ്റി സതോപ്രധാനമാക്കി മാറ്റുന്നതിനു വേണ്ടി. ബാബ തീര്‍ച്ചയായും സംഗമത്തിലാണ് വരുന്നത്. മറ്റൊരു സമയത്തും ബാബക്ക് വരാന്‍ കഴിയില്ല. ബാബ വന്ന് പുതിയ ലോകം സ്ഥാപിക്കുകയാണ് ചെയ്യുന്നത്. ബാബയെയാണ് സ്വര്‍ഗ്ഗീയപിതാവ് എന്ന് പറയുന്നത്. ഡ്രാമയനുസരിച്ച് സംഗമം എന്ന പേരും ഉണ്ട്. കൃഷ്ണനെ ഒരിക്കലും അച്ഛനെന്നോ പതീതപാവനനെന്നോ പറയാന്‍ സാധിക്കില്ല. ബാബയുടെ മഹിമ തികച്ചും വേറിട്ടതാണ്. ബാബ മനസ്സിലാക്കിത്തരുന്നു ആദ്യം ആര്‍ക്കെങ്കിലും ലക്ഷ്യത്തെ മനസ്സിലാക്കിക്കൊടുക്കൂ. ഭാരതത്തില്‍ ലക്ഷ്മീനാരായണന്റെ രാജ്യം ഉണ്ടായിരുന്നു അവിടെ ഒരു രാജ്യം മാത്രമായിരുന്നു. ആദിസനാതനദേവീദേവതാധര്‍മ്മം ആയിരുന്നു. ഒരേയൊരു അദ്വൈതധര്‍മ്മം. സ്വര്‍ഗ്ഗം സ്ഥാപിക്കുക എന്നത് ബാബയുടെ മാത്രം ജോലിയാണ്. എങ്ങനെ ചെയ്യുന്നു എന്നതും ഇപ്പോള്‍ വ്യക്തമാണ്. സംഗമത്തിലാണ് ബാബ വന്ന് മനസ്സിലാക്കിത്തരുന്നത്. ഇദ്ദേഹത്തിന്റെ എല്ലാ ധര്‍മ്മങ്ങളേയും മറന്ന് സ്വയം ആത്മാവാണെന്ന് മനസ്സിലാക്കൂ. ലക്ഷ്മീനാരായണന്റെ ചിത്രം വച്ച് ഇതെല്ലാം മനസ്സിലാക്കിക്കൊടുക്കണം. ശിവബാബയുടെ ചിത്രവും ഉപയോഗിക്കാം. മഹിമയുള്ള ആളുടെ ചിത്രം വളരെ നല്ലതായി ഉണ്ടാക്കിയിട്ടുണ്ട്. നരനെ നാരായണനാക്കി മാറ്റാനുള്ള സത്യമായ കഥയാണ് ഇത്.

രാധയുടേയും കൃഷ്ണന്റേയും കഥയെന്ന് പറയാറില്ല സത്യനാരായണന്റെ കഥയാണ് ഇത്. നിങ്ങളെ നരനിൽനിന്നും നാരായണനാക്കി മാറ്റുന്നു. ആദ്യം ചെറിയ കുട്ടിയായിരുന്നു. ചെറിയ കുട്ടിയെ നരനെന്ന് പറയാറില്ല. നരൻ നാരായണൻ നാരി ലക്ഷ്മി എന്നാണ് പറയാറ്. നിങ്ങൾ കുട്ടികൾ ഈ ചിത്രത്തിലൂടെ വേണം മനസ്സിലാക്കിക്കൊടുക്കാൻ. സന്യാസിമാർക്ക് ആദിസനാതനദേവീദേവതാധർമ്മം സ്ഥാപിക്കാൻ കഴിയില്ല. ശങ്കരാചാര്യർ വരുന്നതുതന്നെ രജോപ്രധാനസമയത്താണ്. അവർക്ക് രാജയോഗം പഠിപ്പിക്കാൻ കഴിയില്ല. ബാബ വരുന്നത് സംഗമത്തിലാണ്. ഇങ്ങനെ പറയാറുണ്ട് അനേകജന്മങ്ങളിലെ അവസാനജന്മത്തിലെ അവസാനസമയത്താണ് ഞാൻ പ്രവേശിക്കുന്നത് എന്ന്. മുകളിൽ ത്രിമൂർത്തികളും ഉണ്ട് ബ്രഹ്മാവ് യോഗത്തിലിരിക്കുന്നു, ശങ്കരന്റെ കാര്യം വേറെയാണ്. കാളപ്പുറത്ത് സഞ്ചരിക്കാൻ കഴിയില്ല. ബാബക്ക് ഇവിടെവന്നു വേണം മനസ്സിലാക്കിത്തരാൻ. ഇവിടെത്തന്നെയാണ് വിനാശവും ഉണ്ടാകുന്നത്. ലോകത്തിലുള്ളവർ വിശ്വത്തിൽ ശാന്തി വേണമെന്ന് പറയും. അത് ഉണ്ടാകാൻ പോവുകയാണ് അപ്പോഴാണ് അത് ബുദ്ധിയിൽ വരുന്നത്. ചിത്രങ്ങൾ വച്ച് നിങ്ങൾക്ക് നല്ലരീതിയിൽ മനസ്സിലാക്കിക്കൊടുക്കാൻ കഴിയും. ശിവന്റേയും ദേവതകളുടേയും ഭക്തർക്ക് മനസ്സിലാക്കിക്കൊടുക്കണം. അവർ പെട്ടെന്ന് അംഗീകരിക്കും. ബാക്കി പ്രകൃതിയേയും ശാസ്ത്രങ്ങളേയും മാനിക്കുന്നവരുടെ ബുദ്ധിയിൽ ഈ കാര്യം ഇരിക്കുകയില്ല. മറ്റു ധർമ്മത്തിലുള്ളവരുടെ ബുദ്ധിയിലും ഇത് വരികയില്ല. കൺവർട്ട് ആയിപ്പോയവർ തിരിച്ചുവരും. ബാക്കിയുള്ളവരെക്കുറിച്ച് ചിന്തിക്കേണ്ടതില്ല. ദേവതാധർമ്മത്തിലുള്ളവരും വളരെയധികം ഭക്തി ചെയ്തിട്ടുള്ളവരും അവരുടെ ധർമ്മത്തിൽ വളരെ പക്കായാണ്. ദേവതകളുടെ പൂജാരികൾക്ക് മനസ്സിലാക്കിക്കൊടുക്കൂ. വലിയ മനുഷ്യർ ഒരിക്കലും വരികയില്ല. നോക്കൂ ബിർളയുണ്ട് അവർ ഇത്രയും ക്ഷേത്രങ്ങളുണ്ടാക്കുന്നു അവർക്ക് ജ്ഞാനം കേൾക്കാനുള്ള സമയമേ ഇല്ല. മുഴുവൻ ദിവസവും ബുദ്ധി ജോലിയിൽ മുഴുകിയിരിക്കും. ധാരാളം ധനം ലഭിക്കുന്നതുകൊണ്ട് അവർ വിചാരിക്കുന്നു ക്ഷേത്രമുണ്ടാക്കുന്നതിലൂടെ ധനം ലഭിക്കുമെന്ന്. ദേവതകളുടെ കൃപയാണെന്ന് വിചാരിക്കും. നിങ്ങളുടെ അടുത്ത് ആരെങ്കിലും വന്നാൽ അവർക്ക് ലക്ഷ്മീനാരായണന്റെ ചിത്രം കാണിക്കൂ. അവരോടു പറയൂ നിങ്ങൾക്ക് വിശ്വത്തിൽ ശാന്തി ആഗ്രഹിക്കുന്നു എങ്കിൽ വിശ്വത്തിൽ ശാന്തി ഇവരുടെ രാജ്യത്തിൽ ഉണ്ടായിരുന്നു എന്ന്. ഈ സമയം മുതൽ ഈ സമയം വരെ. ഈ തിയ്യതി മുതൽ ഈ തിയതി വരെ സൂര്യവംശീരാജധാനിയിൽ വളരെ ശാന്തിയുണ്ടായിരുന്നു പിന്നീട് 2 കല കുറയുന്നു. ഈ ചിത്രങ്ങളിലൂടെ ഇതെല്ലാം മനസ്സിലാക്കിക്കൊടുക്കാം. ഇപ്പോൾ നിങ്ങൾ വിശ്വത്തിൽ ശാന്തി ആഗ്രഹിക്കുന്നു. എവിടെപ്പോകാനാണ് ? വീട് എവിടെയാണെന്നേ അറിയുകയില്ല. നമ്മൾ ശാന്തസ്വരൂപരായ ആത്മാക്കളാണ്. മൂലവതനത്തിലാണ് ഉണ്ടായിരുന്നത്, അതാണ് ശാന്തിധാമം. അത് ഈ ലോകത്തിലുള്ളതല്ല. അതിനെയാണ് നിരാകാരി ലോകം എന്ന് പറയുന്നത്. ഈ ലോകത്തിനെയാണ് വിശ്വമെന്ന് പറയുന്നത്. വിശ്വത്തിൽ ശാന്തി പുതിയ ലോകത്തിലാണ് ഉണ്ടാകുന്നത്. ഇവിടെ ഇരിക്കുന്നവരാണ് വിശ്വത്തിന്റെ അധികാരികൾ. ഏഴകളായവർ ഈ കാര്യങ്ങൾ നല്ലരീതിയിൽ മനസ്സിലാക്കും. ചിലർ പറയും ഈ വഴി വളരെ നല്ലതാണ്. ഞങ്ങൾ വഴി അന്വേഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. വഴിയെക്കുറിച്ച് അറിയുകയേ ഇല്ല. പിന്നെങ്ങനെ തിരയും? ബാബയിലേക്കും ജീവന്മുക്തിയിലേക്കും ഉള്ള വഴി ആർക്കും അറിയുകയില്ല. ശാന്തി ശാന്തി... എന്ന് പറഞ്ഞുകൊണ്ടിരിക്കും. ശാന്തി എപ്പോൾ ഉണ്ടായിരുന്നു എന്ന് ആർക്കും അറിയില്ല. ഇതിനുവേണ്ടി എത്രയെല്ലാം സമ്മേളനങ്ങൾ നടത്തുന്നു. അവരോടു ചോദിക്കണം. നിങ്ങൾ എപ്പോഴെങ്കിലും വിശ്വത്തിൽ ശാന്തി കണ്ടിട്ടുണ്ടോ? വിശ്വത്തിൽ ശാന്തി എങ്ങനെയുണ്ടായിരുന്നു? നിങ്ങൾ പ്രജകൾ പരസ്പരം ആശയക്കുഴപ്പത്തിലാണ്. സമ്മേളനങ്ങൾ നടത്തുന്നു. എന്നാലും ഉത്തരം ലഭിക്കുന്നില്ല. വിശ്വത്തിൽ ശാന്തി ഇപ്പോൾ ബാബ സ്ഥാപിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ പറയും ക്രിസ്തുവിന് 3000 വർഷങ്ങൾക്കുമുമ്പ് സ്വർഗ്ഗം ഉണ്ടായിരുന്നു അവിടെ ശാന്തിയും ഉണ്ടായിരുന്നു. അഥവാ അവിടേയും അശാന്തിയായിരുന്നു എങ്കിൽ ബാക്കി ശാന്തി എവിടെനിന്ന് ലഭിക്കും? ഇതെല്ലാം നല്ലരീതിയിൽ മനസ്സിലാക്കണം. അവർ നിങ്ങൾക്ക് അധികം സംസാരിക്കാൻ സമയം നൽകില്ല. എന്തുകൊണ്ടെന്നാൽ അവർക്ക് കേൾക്കാനുള്ള സമയമായിട്ടില്ല. കേൾക്കാനും സൗഭാഗ്യം വേണം. നിങ്ങൾ പദമാപദം ഭാഗ്യശാലികളായ കുട്ടികളാണ് ബാബയിൽനിന്ന് കേൾക്കാനുള്ള ഭാഗ്യം ലഭിച്ചവർ. ഇതെല്ലാം ബാബക്കല്ലാതെ മറ്റാർക്കും കേൾപ്പിക്കാൻ സാധിക്കില്ല. ബാബ നിങ്ങൾ കുട്ടികൾക്കാണ് കേൾപ്പിക്കുന്നത്. ഈ രാവണരാജ്യത്തിൽ ശാന്തി എങ്ങനെ ഉണ്ടാകാനാണ്. രാവണരാജ്യത്തിൽ എല്ലാവരും പതിതരാണ്. ഞങ്ങളെ പാവനമാക്കി മാറ്റൂ എന്ന് വിളിച്ച് കരഞ്ഞുകൊണ്ടിരിക്കും. ഈ ലക്ഷ്മീനാരായണന്റെ രാജ്യമായിരുന്നു പാവനലോകം. രാമരാജ്യവും രാവണരാജ്യവും തമ്മിൽ വളരെയധികം അന്തരമുണ്ട്. സൂര്യവംശിക്കും ചന്ദ്രവംശിക്കും ശേഷം വരുന്നതാണ് രാവണവംശം. ഇത് കലിയുഗമാണ്. രാവണസമ്പ്രദായമാണ് ഇവിടെ. വലിയ മനുഷ്യർ പോലും പരസ്പരം കലഹിച്ചുകൊണ്ടിരിക്കും. ഞാൻ ഇന്ന ആളാണ് എന്ന അഹങ്കാരം വളരെയധികം ഉണ്ട്. അവർക്ക് ഈ ലക്ഷ്മീനാരായണന്റെ ചിത്രം വച്ച് മനസ്സിലാക്കിക്കൊടുക്കാൻ വളരെ നല്ലതാണ്. അവരോട് പറയൂ ഇവരുടെ രാജ്യത്തിൽ വിശ്വത്തിൽ ശാന്തിയും ഉണ്ടായിരുന്നു മറ്റൊരു ധർമ്മവും

ഉണ്ടായിരുന്നില്ല. വിശ്വത്തിൽ ശാന്തി ഉണ്ടാവുകയാണെങ്കിൽ അത് ഇവിടെയാണ് ഉണ്ടാവുക. അതിനാൽ ഇത് വളരെ പ്രധാനപ്പെട്ട ചിത്രമാണ്. അനേക ചിത്രം വച്ച് മനസ്സിലാക്കിക്കൊടുക്കുമ്പോൾ മനുഷ്യരുടെ ചിന്ത നിൽക്കുകയില്ല. മനസ്സിലാക്കിയത് മറന്നുപോകും. അതുകൊണ്ടാണ് പറയാറുള്ളത് വളരെയധികം ചിത്രങ്ങൾ വച്ചാൽ മുഖ്യമായ കാര്യം ബുദ്ധിയിൽനിന്നും പോകും. വളരെ കുറച്ചുപേരെ മനസ്സിലാക്കൂ ബാബ ഇത് സ്ഥാപിച്ചുകൊണ്ടിരിക്കുകയാണ്. 84 ജന്മങ്ങളും കാണിക്കുന്നത് ഒരാളുടെയാണ്. എല്ലാവരുടേയും കാണിക്കാൻ കഴിയില്ല. ശാസ്ത്രങ്ങളിലും ഒരു അർജ്ജുനന്റെ പേരാണ് വച്ചിട്ടുള്ളത്. സ്കൂളിൽ മാസ്റ്റർ ഒരാളെ മാത്രം പഠിപ്പിക്കുകയില്ല. ഇതും സ്കൂളാണ്. ഗീതയിൽ സ്കൂളിനെ കാണിച്ചിട്ടില്ല. കൃഷ്ണൻ ചെറിയ കുട്ടിയാണ് അവർക്കെങ്ങിനെ ഗീത കേൾപ്പിക്കാൻ കഴിയും? ഇതെല്ലാം ഭക്തിമാർഗ്ഗത്തിലേതാണ്. നിങ്ങളുടെ ബാഡ്ജിനും വളരെയധികം സേവനം ചെയ്യാൻ കഴിയും ഇത് വളരെ നല്ലതാണ്. ആദ്യം ശിവബബായുടെ ചിത്രത്തിനെ മുന്നിൽ കൊണ്ടുവരാൻ കഴിയണം. പിന്നീട് ലക്ഷ്മീനാരായണന്റെ ചിത്രത്തെ. നിങ്ങൾ ആഗ്രഹിക്കുന്ന ശാന്തി കൽപകൽപം ബാബയാണ് സ്ഥാപിക്കുന്നത്. നിങ്ങൾ ഇപ്പോൾ ഈ ചക്രത്തെ മനസ്സിലാക്കി. ആദ്യം നിങ്ങളും തുച്ഛബുദ്ധികളായിരുന്നു. ഇപ്പോൾ ബാബ സ്വച്ഛബുദ്ധികളാക്കി മാറ്റി. എഴുതിവെക്കണം സ്വയം പരംപിതാപരമാത്മാവിനല്ലാതെ ആര് ആർക്കും സത്ഗതി നൽകാൻ കഴിയില്ല. വിശ്വത്തിൽ ശാന്തി ഉണ്ടാക്കാനും കഴിയില്ല. ബാബയാണ് എല്ലാം ചെയ്യുന്നത്. എല്ലാവരും ഓർമ്മിക്കുന്നതും ബാബയെയാണ്. ഇതു രണ്ടുമാണ് മുഖ്യമായ ചിത്രങ്ങൾ. ഇത് പൂർണ്ണമായും മനസ്സിലാക്കുന്നതുവരെ അവരെ ഇതിൽനിന്നും മാറ്റരുത്. ഇത് മനസ്സിലാക്കാതെ മറ്റൊന്നും മനസ്സിലാക്കാൻ സാധിക്കില്ല. സമയം പാഴായിപ്പോകും. അവരുടെ ബുദ്ധിയിൽ ഇരിക്കുന്നില്ലായെങ്കിൽ അവരെ പോകാൻ അനുവദിക്കണം. മനസ്സിലാക്കിക്കൊടുക്കുന്നവരും വളരെ സമർത്ഥരായിരിക്കണം. മാതാക്കളാണെങ്കിൽ വളരെ നല്ലത്. എങ്കിൽ ആരും പിണങ്ങിപ്പോകില്ല. നന്നായി മനസ്സിലാക്കിക്കൊടുക്കാൻ ആരാണ് സമർത്ഥർ എന്ന് മനസ്സിലാക്കാൻ കഴിയും. മോഹിനിയും മനോഹരിയും ഗീതയും വളരെ നല്ല കുട്ടികളാണ്. ആദ്യം ലക്ഷ്മീനാരായണന്റെ ചിത്രം കാണിച്ച് അവരെ പക്കായാക്കണം. അവരോടു പറയൂ ഈ കാര്യങ്ങൾ നല്ലരീതിയിൽ മനസ്സിലാക്കിയാൽ ശാന്തിയുടെ ലോകത്തിലേക്ക് പോകാൻ സാധിക്കുമെന്ന്. മുക്തിയും ജീവന്മുക്തിയും രണ്ടും ലഭിക്കും. എല്ലാവരും മുക്തിയിലേക്ക് പോകും. പിന്നീട് സംഖ്യ ക്രമമനുസരിച്ച് പാർട്ട് അഭിനയിക്കാൻ വരും. വളരെ നന്നായി മനസ്സിലാക്കിക്കൊടുക്കണം. ഇതാണ് നമ്പർ 1 ചിത്രം. ഇവരായിരുന്നു ശാന്തിയുടെ ലോകത്തിന്റെ അധികാരികൾ. വിവേകശാലികളായ കുട്ടികളുടെ ബുദ്ധിയിൽ ഈ കാര്യങ്ങൾ ഇരിക്കും. ചിലർ നല്ലത് നല്ലത് എന്ന് പറഞ്ഞ് കാലിൽ വീഴും. അവർ ബാബയെ മനസ്സിലാക്കിയിട്ടില്ല. അവരെ മായ വിടുകയുമില്ല. ഇത്രയും ഉയർന്നതാക്കി മാറ്റുന്ന ബാബയെ എത്ര ഓർമ്മിക്കണം. അതുകൊണ്ട് ബാബ പറയുകയാണ് എന്നെ ഓർമ്മിക്കുകയാണെങ്കിൽ പാപം ഇല്ലാതായി സതോപ്രധാനമായിത്തീരും. ഇവിടെ ഉള്ളിലേക്ക് വരുമ്പോൾ സന്തോഷം കൊണ്ട് രോമാഞ്ചം ഉണ്ടാകണം. ഞാൻ ഇതായിത്തീരുന്നു. ഞാൻ ഉള്ളിൽ വരുമ്പോൾ ഈ ലക്ഷ്മീനാരാണനെ കാണുന്നു. വളരെ സന്തോഷമുണ്ടാകുന്നു. ഓഹോ ബാബ നമ്മളെ ഇതാക്കി മാറ്റുന്നു. ആഹാ ബാബാ ആഹാ. ലൗകിക വീട്ടിലും ആരുടെയെങ്കിലും അച്ഛൻ വലിയ ആളായിരുന്നാൽ കുട്ടികൾക്കും സന്തോഷമുണ്ടായിരിക്കും എന്റെ അച്ഛൻ -------. ബാബ നമ്മളെ ഇതാക്കിമാറ്റുന്നു എന്നറിയുമ്പോൾ നമ്മൾക്കും എത്ര സന്തോഷമുണ്ടായിരിക്കണം. എന്നാൽ മായ നമ്മളെ മറപ്പിക്കുന്നു. നിങ്ങൾ കുട്ടികൾക്കും വളരെ സന്തോഷമുണ്ടായിരിക്കണം. ദൈവികഗുണങ്ങൾ ധാരണ ചെയ്യണം ആത്മാഭിമാനിയായി മാറണം സ്ത്രീയെപ്പോലും ആത്മാവിന്റെ രൂപത്തിൽ സഹോദരഭാവനയിലൂടെ നോക്കണം. ഒരിക്കലും ക്രിമിനൽ ദൃഷ്ടിയുണ്ടാകരുത്. മനസ്സിൽ കൊടുങ്കാറ്റ് വരുന്നത് സഹോദരദൃഷ്ടിയിലൂടെ നോക്കാത്തതുകൊണ്ടാണ്. ഇതിനാണ് പരിശ്രമം വേണ്ടത്. ആത്മാഭിമാനിയായിത്തീരാനുള്ള നല്ല അഭ്യാസം ചെയ്യണം. കർമ്മാതീത അവസ്ഥ അവസാനമേ അയിത്തീരുകയുള്ളു. സേവനം ചെയ്യുന്ന കുട്ടികൾക്കാണ് ബാബയുടെ ഹൃദയത്തിൽ കയറിയിരിക്കാൻ കഴിയുന്നത്. വൈകി വരുന്നവർക്കും ഓടി മുന്നിലെത്താൻ സാധിക്കും. ഫാസ്റ്റായി പോകാൻ കഴിയും. നിങ്ങൾ കുട്ടികളും ഹിസ്റ്ററി കേട്ടിട്ടുണ്ട്. ഇവരെല്ലാം എങ്ങിനെയാണ് വീടുവിട്ട് വന്നതെന്ന്. രാത്രി രാത്രിയിൽ ഓടിവന്നതാണ്. പിന്നീട് ഇത്രയും കുട്ടികളെ പരിപാലിച്ചു. ഇതിനെയായിരുന്നു ഭട്ടി എന്ന് പറഞ്ഞിരുന്നത്. പിന്നീട് ഭട്ടിയിൽനിന്നും സംഖ്യാക്രമമനുസരിച്ച് ഓരോരുത്തർ തയ്യാറായി. ബാബ നിങ്ങളെ അത്ഭുതകരമായ സ്വർഗ്ഗത്തിന്റെ അധികാരിയാക്കി മാറ്റുന്നു എന്നു പറയുന്നതുതന്നെ വലിയൊരു അത്ഭുതമാണ്. ഗോഡ് ഫാദർ നിങ്ങളെ പഠിപ്പിക്കുന്നു. എത്ര സാധാരണമായി ദിവസവും വന്ന് കുട്ടികൾക്ക് മനസ്സിലാക്കിത്തരുന്നു. കുട്ടികൾക്ക് നമസ്തേയും പറയുന്നു. കുട്ടികളേ നിങ്ങൾ എന്നേക്കാളും ഉയരത്തിൽ പോകുന്നവരാണ്. കളങ്കപ്പെട്ട നിങ്ങളാണ് ഡബിൾ കിരീടധാരികളായ വിശ്വത്തിന്റെ അധികാരികളായി മാറുന്നത്. ബാബ വളരെ ഇഷ്ടത്തോടെ വരുന്നു. അനേകപ്രാവശ്യം വന്നിട്ടുണ്ട്. ഇപ്പോൾ നിങ്ങൾ ഞാൻ രാമനിൽനിന്നും രാജ്യം നേടുന്നു പിന്നീട് രാവണൻ നിങ്ങളിൽനിന്ന് രാജ്യം തട്ടിപ്പറിക്കുന്നു. ഇത് കളിയാണ്. നല്ലത്,

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

**ധാരണക്കുള്ള മുഖ്യസാരം -**

1) ആത്മാവിനെ സതോപ്രധാനമാക്കി മാറ്റുന്നതിനു വേണ്ടി ഒരു സർവ്വശക്തിവാനിൽനിന്നും ശക്തിയെടുക്കണം. ദേഹി അഭിമാനിയാകാനുള്ള പുരുഷാർത്ഥം ചെയ്യണം. നമ്മൾ ആത്മാക്കൾ സഹോദരന്മാരാണ് എന്ന് നിരന്തരം അഭ്യസിച്ചുകൊണ്ടിരിക്കണം.

2) ബാബയുടേയും ലക്ഷ്യത്തിന്റേയും (ലക്ഷ്മീനാരായണൻ) ചിത്രം വച്ച് ഓരോരുത്തർക്കും വിസ്താരത്തിൽ മനസ്സിലാക്കിക്കൊടുക്കൂ. ബാക്കി കാര്യങ്ങളിൽ സമയം ചിലവാക്കരുത്.

## വരദാനം - കർമ്മത്തിലും സംബന്ധത്തിലും ഇവ രണ്ടിലും സ്വാർത്ഥഭാവത്തിൽനിന്നും മുക്തമായിരിക്കുന്നവരായ ബാബക്ക് സമാനം കർമ്മാതീതനായി ഭവിക്കൂ.

താങ്കൾ കുട്ടികളുടെ സേവനമാണ് എല്ലാവരേയും മുക്തമാക്കുക എന്നത്. മറ്റുള്ളവരെ മുക്തമാക്കിക്കൊണ്ട് സ്വയം ബന്ധനത്തിൽ പോയി ബന്ധിക്കപ്പെടരുത്. പരിധിക്കുള്ള എന്റെ എന്റെ എന്നതിൽനിന്നും മുക്തരാകുമ്പോഴാണ് അവ്യക്തസ്ഥിതിയുടെ അനുഭവം ചെയ്യാൻ കഴിയുന്നത്. ഏത് കുട്ടികളാണോ ലൗകികവും അലൗകികവുമായ കർമ്മത്തിന്റേയും സംബന്ധത്തിന്റേയും സ്വാർത്ഥഭാവത്തിൽനിന്ന് മുക്തമായിരിക്കുന്നവർക്കാണ് ബാബക്കു സമാനം കർമ്മാതീതസ്ഥിതിയുടെ അനുഭവം ചെയ്യാൻ കഴിയുന്നത്. അതുകൊണ്ട് പരിശോധിക്കൂ എത്രത്തോളം കർമ്മത്തിന്റെ ബന്ധനത്തിൽനിന്ന് വേറിട്ടവനായിട്ടുണ്ട്? വ്യർത്ഥസ്വഭാവസംസ്കാരങ്ങൾക്ക് വശപ്പെടുന്നതിൽനിന്നും മുക്തമായിട്ടുണ്ടോ? എപ്പോഴെങ്കിലും പഴയ സ്വഭാവസംസ്കാരങ്ങൾക്ക് വശീഭൂതനാകുന്നുണ്ടോ?

## സ്ലോഗൻ - സമാനവും സമ്പൂർണ്ണവും ആയിത്തീരണമെങ്കിൽ സ്നേഹത്തിന്റെ സാഗരത്തിൽ ലയിച്ചുചേരൂ..